# നിങ്ങൾ സാക്ഷാൽ സ്വതന്ത്രരോ?

പ്രിയപ്പെട്ട സഹോദരങ്ങളേ,

ഭാരതീയർ എവിടെയായിരുന്നാലും അവർ ആയിരിക്കുന്ന ഇടങ്ങളിൽ തങ്ങളുടെ ദേശം ബ്രിട്ടീഷ് അടിമത്തത്തിൽനിന്നു സ്വതന്ത്രമാക്കപ്പെട്ടതിന്റെ എഴുപത്തിരണ്ടാം വാർഷികം ആഘോഷിക്കുന്നു. ഈ വേളയിൽ നമ്മുടെ ദേശത്തിനു ലഭിച്ച സ്വാതന്ത്ര്യ ദിനത്തെ ഓർത്തുകൊണ്ട് എല്ലാവർക്കും ആശംസകൾ നേരുന്നു. അതോടൊപ്പം മനുഷ്യ അടിമത്തത്തിൽനിന്നു സ്വതന്ത്രരാക്കപ്പെട്ട നാം മറ്റെന്തിന്റെയെങ്കിലും അടിമത്തത്തിലാണോ എന്ന് ഇവിടെ ചിന്തിക്കുകയാണ് ഇന്നത്തെ ചിന്താവിഷയത്തിലൂടെ ചെയ്യുന്നത്. അതായത് പൂർണ്ണമായ സ്വാതന്ത്ര്യത്തിലാണെന്ന് അവകാശപ്പെടുന്ന നാം അപ്രകാരം തന്നെയാണോ എന്നു ചിന്തിക്കാം.

ഇക്കാലങ്ങളിൽ നാം പരിശോധിച്ചുനോക്കുമ്പോൾ വളരെ കുറച്ചു രാജ്യങ്ങളേ മറ്റു രാജ്യങ്ങളുടെ അടിമത്തത്തിൽ കഴിയുന്നതായി കാണാൻ സാധിക്കുകയുള്ളു. ചിലവയെ ഒഴിവാക്കിയാൽ ഏതാണ്ടെല്ലാംതന്നെയും സ്വതന്ത്രമാക്കപ്പെട്ടു എന്നർത്ഥം.

ലോകത്തിലെ ബഹുഭൂരിപക്ഷം ജനസമൂഹം വായിക്കുകയും വിശ്വസിക്കുകയും ചെയ്തുവരുന്ന ഒരു പുസ്തകമാണ് സത്യവേദപുസ്തകവും (Holy Bible) അതിലെ ദൈവവും.(യെഹോവ) ഈ പുസ്തകം വായിക്കുന്ന ഒരാൾക്ക് മനുഷ്യവർഗ്ഗം ആയിരിക്കുന്ന മറ്റൊരു അടിമത്തത്തെക്കുറിച്ച് അതിൽനിന്നു സൂചന ലഭിക്കുന്നുണ്ട്. അതിൽ മനുഷ്യവർഗ്ഗം സ്വാതന്ത്ര്യം പ്രാപിക്കുന്നതിനുള്ള മാർഗ്ഗം യേശുക്രിസ്തു വെളിപ്പെടുത്തുന്നുണ്ട്.

*യോഹന്നാൻ – അദ്ധ്യായം 8:31. തന്നിൽ വിശ്വസിച്ച യെഹൂദന്മാരോടു യേശു: "എന്റെ വചനത്തിൽ നിലനില്ക്കുന്നു എങ്കിൽ നിങ്ങൾ വാസ്തവമായി എന്റെ ശിഷ്യന്മാരായി, 32. സത്യം അറികയും സത്യം നിങ്ങളെ സ്വതന്ത്രന്മാരാക്കുകയും ചെയ്യും" എന്നു പറഞ്ഞു.*

എന്നാൽ തന്നെ ശ്രവിച്ച യഹൂദന്മാർക്ക് ആ അടിമത്തത്തെക്കുറിച്ച് മനസ്സിലാക്കാൻ കഴിഞ്ഞില്ല. ഇന്നും ഭൂമിയിലെ ബഹുഭൂരിപക്ഷം മനുഷ്യരും മനസ്സിലാക്കാത്ത ഒരു മർമ്മം കൂടിയാണത്.

**അവർ യേശുവിനോട് ഇങ്ങനെ മറുപടിയായി പറഞ്ഞു.**

*യോഹന്നാൻ – അദ്ധ്യായം 8:33. അവർ അവനോടു: ഞങ്ങൾ അബ്രാഹാമിന്റെ സന്തതി; ആർക്കും ഒരുനാളും ദാസന്മാരായിരുന്നിട്ടില്ല; നിങ്ങൾ സ്വതന്ത്രന്മാർ ആകും എന്നു നീ പറയുന്നതു എങ്ങനെ എന്നു ഉത്തരം പറഞ്ഞു. യോഹന്നാൻ – അദ്ധ്യായം 8:34. അതിന്നു യേശു: "ആമേൻ, ആമേൻ, ഞാൻ നിങ്ങളോടു പറയുന്നു: പാപം ചെയ്യുന്നവൻ എല്ലാം പാപത്തിന്റെ ദാസൻ ആകുന്നു.*

**മനുഷ്യൻ പാപത്തിന്റെ അടിമത്തത്തിലാണെന്ന് യേശു വെളിപ്പെടുത്തുകയായിരുന്നു ഇതിലൂടെ ചെയ്തത്.ആ പാപാടിമാത്തത്തിൽനിന്നു മോചനം പ്രാപിക്കുവാനുള്ള മാർഗ്ഗവും യേശുക്രിസ്തു അവരുമായി പങ്കുവെച്ചു. അതിങ്ങനെയാണ്;**

*യോഹന്നാൻ – അദ്ധ്യായം 8:36. പുത്രൻ നിങ്ങൾക്കു സ്വാതന്ത്ര്യം വരുത്തിയാൽ നിങ്ങൾ സാക്ഷാൽ സ്വതന്ത്രർ ആകും.*

**മനുഷ്യർക്ക് പാപത്തിൽനിന്നു സ്വാതന്ത്ര്യം നൽകുന്ന ഈ പുത്രൻ ആരാണ്? അവൻ എവിടയാണ് ജനിക്കേണ്ടത്? ജനിച്ചുവോ?**

**ദൃഷ്ടാന്തമായി ഒരു സ്ത്രീയുടെ ജീവിതക്രമം എടുത്തുകൊണ്ടു ആ പുത്രനെക്കുറിച്ചു നമുക്ക് മനസ്സിലാക്കാം. ഒരു സ്ത്രീ തന്റെ കന്യാകാലമൊക്കെയും തന്റെ പിതാവിനോടൊത്ത് വിശുദ്ധിയിൽ കഴിയുന്നുണ്ട്. എന്നാൽ പിന്നീട് വിവാഹത്തിലൂടെ അവൾ താൻ സൂക്ഷിച്ചിരുന്ന കന്യകാത്വം നഷ്ടപ്പെട്ടു 'മറ്റൊരു ബന്ധനത്തിലേക്ക്' കടന്നുപോകുന്നു. അവിടെ താൻ ഒരു പുരുഷശിശുവിനു ജന്മം നൽകുന്നു. തന്റെ ഭർത്താവിന്റെ മരണശേഷം പുരുഷനായിത്തീർന്ന ആ ശിശു അന്നുവരെയും തനിക്കുണ്ടായിരുന്ന 'മറ്റൊരു ബന്ധനത്തിൽനിന്ന്' മോചനം പ്രാപിക്കുവാൻ ഇടയാക്കിത്തീർക്കുന്നതോടൊപ്പം തനിക്കു ആദിയിലുണ്ടായിരുന്ന വിശുദ്ധിയുടെ ജീവിതത്തിലേക്ക് തിരികെ പോകുകയും ചെയ്യുന്നുണ്ട്.**

**പുത്രന് ജന്മം നൽകുന്ന സ്ത്രീക്കുമാത്രമേ ഇങ്ങനെയൊരു അവകാശം ലഭ്യമാകുകയുള്ളു.**

*യോഹന്നാൻ – അദ്ധ്യായം 8: 36.പുത്രൻ നിങ്ങൾക്കു സ്വാതന്ത്ര്യം വരുത്തിയാൽ നിങ്ങൾ സാക്ഷാൽ സ്വതന്ത്രർ ആകും.*

**ഭർത്താവ് മരിക്കുന്നതിലൂടെയാണ് സ്ത്രീക്ക് ഈ സ്വാതന്ത്ര്യം ലഭ്യമാകുന്നത്.**

*ദേഹി (പ്രാണൻ,ആത്മാവ്,soul) അടിമയാക്കപ്പെട്ടിരിക്കുന്ന പിശാചിന്റെ (ദേഹം) ബന്ധനത്തെ കാണിക്കുവാനാണ് ഭാര്യാഭർതൃ ബന്ധത്തെ ദൈവം സ്ഥാപിച്ചിരിക്കുന്നത്. ഭൌതികമായി ദാമ്പത്യത്തിൽ ഒരു പുത്രൻ ജനിക്കുക എന്നുള്ളതും എല്ലാവരുടെയും ലക്ഷ്യവുമാണ്. ഈ മർമ്മത്തെയാണ് ദൈവം ആത്മീകതയിൽ വെളിപ്പെടുത്തുന്നത്.*

**ആത്മീകമായി പാപത്തിൽനിന്നു സ്വാതന്ത്ര്യം നൽകുന്ന ഈ പുത്രൻ ആരാണ്? ആ പുത്രൻ യേശുക്രിസ്തുവാണ്.അവിടുന്ന് മനുഷ്യപുത്രനും ദൈവപുത്രനും ആകുന്നു.**

**വചനം മനുഷ്യനെ കാണുന്നത് മരണത്തിനു വിധിക്കപ്പെട്ട പാപബന്ധിതആത്മാവായിട്ടാണ്;(ദേഹി). ഓരോ സ്ത്രീയും പുത്രനു ജന്മം നല്കിക്കൊണ്ട് സ്വതന്ത്രരാക്കപ്പെടുന്നതുപോലെ ഓരോ ആത്മാവും തന്റെയുള്ളിൽ ക്രിസ്തുവിനു ജന്മം നൽകിയാൽ മാത്രമേ 'മറ്റൊരു ബന്ധനമായ' പാപബന്ധനത്തിൽനിന്ന് സ്വതാന്ത്രരാക്കപ്പെടുകയുള്ളു.**

*ഗലാത്യർ – അദ്ധ്യായം 4: 19 ക്രിസ്തു നിങ്ങളിൽ ഉരുവാകുവോളം ഞാൻ പിന്നെയും പ്രസവവേദനപ്പെടുന്നവരായ എന്റെ കുഞ്ഞുങ്ങളേ,*

**ഓരോ മനുഷ്യനിലും വിശ്വാസത്താൽ ക്രിസ്തു ഉരുവാകുവാൻ അപ്പോസ്തലൻ പൌലൊസ് കാത്തിരുന്നു.**

**(മനുഷ്യദേഹം എന്നുള്ളത് പിശാചും പ്രാണൻ എന്നുള്ളത് ദേഹിയും ആകുന്നു.ദേഹവും ദേഹിയും ഒരുമിച്ചു കാണുന്നതുപോലെ പിശാചും ആത്മാവും ഒരുമിച്ചു കഴിയുന്നു. അതാണ് മനുഷ്യൻ എന്ന ബുദ്ധിജീവി)**

**ഭാര്യാഭർതൃ ബന്ധത്തിൽ ഭർത്താവ് മരിച്ചു ഭാര്യ സ്വതന്ത്രയാക്കപ്പെടുന്നതുപോലെ ദേഹിദേഹബന്ധത്തിൽ ദേഹം (പിശാച്,പാപം) മരിച്ചു ദേഹി സ്വതന്ത്രമാക്കപ്പെടട്ടെ. ആ ദേഹി ഉയിർത്തെഴുന്നേറ്റു ക്രിസ്തുവിന്റെതാകട്ടെ. പാപം വിട്ടൊഴിഞ്ഞുള്ള ജീവിതവും തുടങ്ങട്ടെ.**

*റോമർ – അദ്ധ്യായം 6: 14 നിങ്ങൾ ന്യായപ്രമാണത്തിന്നല്ല, കൃപെക്കത്രെ അധീനരാകയാൽ പാപം നിങ്ങളിൽ കർത്തൃത്വം നടത്തുകയില്ലല്ലോ.*

*യോഹന്നാൻ 1 അദ്ധ്യായം 5:18 ദൈവത്തിൽനിന്നു ജനിച്ചിരിക്കുന്നവൻ ആരും പാപം ചെയ്യുന്നില്ല എന്നും നാം അറിയുന്നു; ദൈവത്തിൽനിന്നു ജനിച്ചവൻ തന്നെത്താൻ സൂക്ഷിക്കുന്നു; ദുഷ്ടൻ അവനെ തൊടുന്നതുമില്ല.*

**ദേഹത്തിന്റെ ആ മരണം ക്രിസ്തുവിനോടൊപ്പം ആയിരിക്കട്ടെ എന്നതുകൊണ്ടും അവിടുന്ന് ദേഹിദേഹബന്ധങ്ങളെ വേർപെടുത്തുവാനും ദേഹിയ രക്ഷിക്കുവാനുമാണ് കുരിശിൽ ആ സത്യത്തിന്റെ സാക്ഷ്യം പ്രദർശിപ്പിച്ചത്. അവിടുത്തോടൊപ്പം ക്രൂശിക്കപ്പെട്ട അധർമ്മികൾ ദേഹിദേഹങ്ങളുടെ പ്രതീകങ്ങളാണ്.**

*ലൂക്കോസ് – അദ്ധ്യായം 22: 37. അവനെ അധർമ്മികളുടെ കൂട്ടത്തിൽ എണ്ണി എന്നു എഴുതിയിരിക്കുന്നതിന്നു ഇനി എന്നിൽ നിവൃത്തിവരേണം എന്നു ഞാൻ നിങ്ങളോടു പറയുന്നു; എന്നെക്കുറിച്ചു എഴുതിയിരിക്കുന്നതിന്നു നിവൃത്തി വരുന്നു" എന്നു പറഞ്ഞു.*

**അധർമ്മികളായ മനുഷ്യരോട് നിങ്ങളെക്കുറിച്ചുള്ള ദൈവേഷ്ടമായ തിരുവെഴുത്തു നിറവേറുമോ എന്ന് യേശുക്രിസ്തു പരോക്ഷമായി ചോദിക്കുന്നു.**

*തെസ്സലൊനീക്യർ 1 – അദ്ധ്യായം 4 :3 ദൈവത്തിന്റെ ഇഷ്ടമോ നിങ്ങളുടെ ശുദ്ധീകരണം തന്നേ.*

അതെ അതു ക്രിസ്തുവിനോടോപ്പമുള്ള പാപിയുടെ മരണത്തിലൂടെത്തന്നെ.

**അതെ, തന്നിൽ വിശ്വസിച്ച യഹൂദരുമായിട്ടാണ് യേശുക്രിസ്തു ഈ വചനം പങ്കുവെച്ചതും.**

*യോഹന്നാൻ – അദ്ധ്യായം 8:31. തന്നിൽ വിശ്വസിച്ച യെഹൂദന്മാരോടു യേശു: "എന്റെ വചനത്തിൽ നിലനില്ക്കുന്നു എങ്കിൽ നിങ്ങൾ വാസ്തവമായി എന്റെ ശിഷ്യന്മാരായി, 32. സത്യം അറികയും സത്യം നിങ്ങളെ സ്വതന്ത്രന്മാരാക്കുകയും ചെയ്യും" എന്നു പറഞ്ഞു.*

**പ്രിയ വായനക്കാരേ,യേശുവിൽ വിശ്വസിച്ചു പാപത്തിൽനിന്നു സ്വാതന്ത്ര്യം പ്രാപിക്കുവാൻ, ദേഹി(ആത്മാവ്) ക്രിസ്തുവിന്റേതാകുവാൻ നിത്യത പ്രാപിക്കുവാൻ പാപത്തിൽനിന്നു സ്വാതന്ത്ര്യം നല്കുന്ന ആ**

സത്യത്തെ തിരിച്ചറിയുമോ? ആ ഭാഗ്യപദവി വിശ്വാസത്താൽ സ്വീകരിക്കുമോ? സ്വാഗതം ചെയ്യുന്നു.ക്രിസ്തുവിലുള്ള സാക്ഷാൽ സ്വാതന്ത്ര്യത്തിൽ നിന്നുകൊണ്ട് വീണ്ടുമൊരു ആശംസകൾ എല്ലാവരെയും അറിയിക്കുന്നു. നന്ദി, നമസ്ക്കാരം.

##########

# ക്രിസ്തുവിന്റെ വ്യക്തിത്വം.

*യോഹന്നാൻ – അദ്ധ്യായം 8:46. നിങ്ങളിൽ ആർ എന്നെ പാപത്തെക്കുറിച്ചു ബോധം വരുത്തുന്നു?*

**അവിടുത്തെ മനുഷ്യവ്യക്തിത്വത്തെ വിശദമാക്കുക വളരെ എളുപ്പമാണ്. എന്നാൽ അത് മനസ്സിലാക്കുക, അനുഭവിക്കുക എന്നുള്ളത് ചട്ടപ്രകാരം മാത്രമാണ് സാധിക്കുന്നത്. മനുഷ്യവ്യക്തിത്വം ഭോഗചിന്തകളുടെ ഉറവിടമായതിതിനാൽ (carnal mind) ദൈവകൽപ്പനകൾക്ക് കീഴ്പ്പെടാൻ കഴിയുന്ന ഒന്നല്ല.**

*(പു.നി.റോമർ 8:7 ജഡത്തിന്റെ ചിന്ത ദൈവത്തോടു ശത്രുത്വം ആകുന്നു; അതു ദൈവത്തിന്റെ ന്യായപ്രമാണത്തിന്നു കീഴ്പെടുന്നില്ല, കീഴ്പെടുവാൻ കഴിയുന്നതുമില്ല.)*

**ദൈവവ്യവസ്ഥയെക്കുറിച്ചു പഠിക്കുമ്പോൾ ദൈവകൽപ്പനകൾ അനുസരിക്കാൻ കഴിയാത്ത ഒരു ജഡവ്യവസ്ഥയിലാണ് മനുഷ്യൻ ജീവിക്കുന്നതെന്ന് കാണാൻകഴിയും. ആ വ്യവസ്ഥയാണ് മനുഷ്യനെ ശാപത്തിൻകീഴിലാക്കുന്നത്. *(പു.നി.ഗലാത്യർ 3:10. എന്നാൽ ന്യായപ്രമാണത്തിന്റെ പ്രവൃത്തിയിൽ ആശ്രയിക്കുന്ന ഏവരും ശാപത്തിൻ കീഴാകുന്നു; ന്യായപ്രമാണപുസ്തകത്തിൽ എഴുതിയിരിക്കുന്നതു ഒക്കെയും ചെയ്‌വാൻ തക്കവണ്ണം അതിൽ നിലനിൽക്കാത്തവൻ എല്ലാം ശപിക്കപ്പെട്ടവൻ എന്നു എഴുതിയിരിക്കുന്നുവല്ലോ.)***

**എന്നാൽ ക്രിസ്തുവിന്റെ മനുഷ്യവ്യക്തിത്വം അത് പൂർണ്ണതയുള്ള ഒന്നായിരുന്നു. അവിടുത്തെ ശരീരം പാപജഡവ്യവസ്ഥക്കു കീഴിലുള്ള ഒന്ന് അല്ലാത്തതിനാൽ ദൈവനിയമത്തിനു കീഴ്പ്പെടാൻ കഴിയുന്ന ഒന്ന് മാത്രമാണത്.**

*‘ഞാൻ എന്റെ പിതാവിനെ അറിയുന്നു; അവന്റെ വചനം പ്രമാണിക്കയും ചെയ്യുന്നു’. (പു.നി.യോഹന്നാൻ 8:55)*

എന്ന് പറയുന്നതിലൂടെ അവിടുത്തെഹൃദയാവസ്ഥ മനുഷ്യരുടേതിൽനിന്നു വ്യത്യസ്തത ഉള്ള ഒന്നാണെന്ന് മനസ്സിലാക്കുന്നതിനു കഴിയും. ദൃഷ്ടാന്തമായി *"മോഹിക്കരുത്"* എന്നുള്ള കൽപ്പന ലംഘിക്കപ്പെടുന്നത് ഹൃദയത്തിൽ ജഡികമോഹം ജനിക്കുമ്പോളാണു സംഭവിക്കുന്നത്. മനുഷ്യനിൽ പാപം ഉള്ളതുകൊണ്ടാണ് കൽപ്പന അനുസരിക്കാൻ കഴിയാതെ മനുഷ്യൻ മോഹിക്കുന്നതിനു ഇടയാകുന്നത്. യേശുവാകട്ടെ കൽപ്പന അനുസരിക്കാൻ കഴിയുന്ന പൂർണ്ണൻ ആയിരുന്നു. യേശു ആ കൽപ്പന ലംഘിച്ചിരുന്നു എങ്കിൽ മാത്രമേ അവിടുത്തെ ഉള്ളിൽ മോഹം ജനിക്കുകയുള്ളു. 'സ്ത്രീയെ മോഹിക്കേണ്ടതിനു അവളെ നോക്കുന്നവൻ എല്ലാം ഹൃദയം കൊണ്ട് അവളുമായി വ്യഭിചാരം ചെയ്തുപോയി' എന്നുപറയുന്ന ആ ഗുരുവിന്റെ വ്യക്തിത്വം ഉന്നതമാണ്.

*(പു.നി.മത്തായി 5:28. ഞാനോ നിങ്ങളോടു പറയുന്നതു: സ്ത്രീയെ മോഹിക്കേണ്ടതിന്നു അവളെ നോക്കുന്നവൻ എല്ലാം ഹൃദയംകൊണ്ടു അവളോടു വ്യഭിചാരം ചെയ്തുപോയി. ).*

അവിടുന്നിൽ പാപം ഇല്ലാത്തതിനാലും അവിടുന്ന് പൂർണ്ണൻ ആയതിനാലും അവിടുന്ന് പാപം അനുഭവിച്ചിട്ടില്ലാത്തവനും (അറിയാത്തവൻ) കണ്ടിട്ടില്ലാത്തവനും ആണ്. എന്നാൽ അവിടുന്ന് ദാരിദ്ര്യവും, മറ്റു ജീവിതദുഃഖങ്ങളും നിന്ദയും വേദനകളും അറിയുകയും അനുഭവിക്കുകയും ചെയ്തിട്ടുള്ളവനാണ്. എന്നാൽ മനുഷ്യവ്യക്തിത്വമാകട്ടെ പാപം ഉൾപ്പെടെയുള്ള സകലതും അനുഭവിക്കുകയും അറിയുകയും ചെയ്യുന്നു. എന്നിരുന്നാലും ചട്ടപ്രകാരം വിശ്വസിക്കുന്ന മനുഷ്യർ ജഡവ്യവസ്ഥ നീക്കപ്പെട്ടു പാപമോചിതർ ആകുന്നതുകൊണ്ട് അവരുടെ ഹൃദയം (മനസ്സു) ക്രിസ്തുവിന്റെതുപോലെ ഉൽകൃഷ്ടമനസ്സായിരിക്കും. ഒരു ശിശുവിന്റെതുപോലെയാണത്. നിയമം ഇല്ലാത്ത ശിശുക്കളുടെ അവയവങ്ങൾ തിന്മ ചെയ്യുന്നുണ്ട്. അത് അവരുടെ ജഡത്തിൽ പാപം വസിക്കുന്നതിനാലാണ് സംഭവിക്കുന്നത്. ഇപ്രകാരം യേശുവും നിയമത്തിൻ കീഴിൽ അല്ലെങ്കിൽപോലും അവിടുന്നിൽ പാപം ഇല്ലാത്തതിനാൽ തിന്മ വരികയില്ല. അവിടുന്ന് മനുഷ്യനെപ്പോലുള്ളപാപജഡത്തിൽ വന്നു എന്നും മാനുഷികമായ ഇവ്വിധ കാര്യങ്ങളിൽ അവിടുന്ന് അഭിഷേകത്താൽ ജയം നേടി എന്നും പഠിപ്പിക്കുന്നവർ ഇവിടെ ഉണ്ടല്ലോ.(ഈ ഉപമ ശ്രദ്ധിച്ചാൽ അതും നമുക്ക് മനസ്സിലാക്കാം.പാപജഡത്തിന്റെ സാദൃശ്യം (പോലെ) എന്ന് പൗലൊസ് എഴുതിയിരിക്കുന്നു.

*( പു.നി. റോമർ 8:3 ജഡത്താലുള്ള ബലഹീനതനിമിത്തം ന്യായപ്രമാണത്തിന്നു കഴിയാഞ്ഞതിനെ (സാധിപ്പാൻ ) ദൈവം തന്റെ പുത്രനെ പാപജഡത്തിന്റെ സാദൃശ്യത്തിലും പാപം നിമിത്തവും അയച്ചു, പാപത്തിന്നു ജഡത്തിൽ ശിക്ഷ വിധിച്ചു.)*

*'വിശ്വസിച്ചുകൊണ്ട് നിങ്ങൾ എന്തെങ്കിലും യാചിച്ചാൽ അത് നിങ്ങൾക്ക് ലഭിച്ചു എന്ന് നിങ്ങൾ വിശ്വസിക്കണം; എന്നാൽ അത് നിങ്ങൾക്ക് ഉണ്ടാകും'.(പു.നി.മർക്കൊസ് 11:23 ,24)*

**എന്നു യേശുക്രിസ്തു പറയുന്നതിലൂടെ മനുഷ്യൻ അവിടുത്തെ മനസ്സിനുവേണ്ടി യാചിക്കുകയും അത് ലഭിച്ചു എന്ന് വിശ്വസിക്കുകയും ചെയ്യേണ്ടതാണ്.**

**മനുഷ്യൻ തന്റെ അദ്ധ്വാനത്തിലൂടെ നേടിയെടുക്കുന്ന കാര്യങ്ങളാണ് അവൻ ജീവിതത്തിൽ പ്രദർശിപ്പിക്കുന്നത്.എന്നാൽ മനുഷ്യനിൽ ജന്മസിദ്ധമായി ഇല്ലാത്ത ദൈവികസ്വഭാവം അവനിൽ ഉണ്ടെന്നു ക്രിസ്തുവിലുള്ള വിശ്വാസത്തിൽനിന്നു അവൻ പ്രദർശിപ്പിക്കുന്നു. അത് അവന്റെ അദ്ധ്വാനത്താൽ നേടിയെടുത്ത കാര്യമേ അല്ല. 'ഒരുത്തൻ അദ്ധ്വാനിച്ചു മറ്റൊരുത്തൻ കൊയ്തു എന്നുള്ള പഴഞ്ചൊല്ല് ഇവിടെ ഒത്തിരിക്കുകയാണ്'.**

*(പു.നി.യോഹന്നാൻ 4:36..3836."വിതെക്കുന്നവനും കൊയ്യുന്നവനും ഒരുമിച്ചു സന്തോഷിപ്പാൻ തക്കവണ്ണം കൊയ്യുന്നവൻ കൂലി വാങ്ങി നിത്യജീവങ്കലേക്കു വിളവു കൂട്ടിവെക്കുന്നു.*
*37. വിതെക്കുന്നതു ഒരുത്തൻ, കൊയ്യുന്നതു മറ്റൊരുത്തൻ എന്നുള്ള പഴഞ്ചൊൽ ഇതിൽ ഒത്തിരിക്കുന്നു.*
*38. നിങ്ങൾ അദ്ധ്വാനിച്ചിട്ടില്ലാത്തതു കൊയ്‌വാൻ ഞാൻ നിങ്ങളെ അയച്ചിരിക്കുന്നു; മറ്റുള്ളവർ അദ്ധ്വാനിച്ചു; അവരുടെ അദ്ധ്വാനഫലത്തിലേക്കു നിങ്ങൾ പ്രവേശിച്ചിരിക്കുന്നു.).*

**ആ ജീവിതം അവിടുത്തെ വ്യക്തിത്വത്തോട് തുല്യമായ ഒന്നായിരിക്കും. 'നീ വിശ്വസിക്കുന്നത് നിനക്ക് ഭവിക്കട്ടെ' എന്നാണല്ലോ യേശു ഉപദേശിച്ചിട്ടുള്ളത്. മരിച്ചവരെ ഉയിർപ്പിക്കുന്ന ദൈവം വെച്ചിട്ടില്ലാത്തത് എടുക്കുകയും വിതറാത്ത ഇടത്തുനിന്നു ശേഖരിക്കുകയും ചെയ്യാൻ കഴിയുന്ന ദൈവമാണ്. വിശ്വാസത്താലാണ് മനുഷ്യന് ഉന്നതവ്യക്തിത്വം സ്വന്തമാകുന്നത്.**

ഇനി മറ്റൊന്ന് ക്രിസ്തുവിൽ കാണാൻ കഴിയുന്ന പൂർണ്ണദൈവവ്യക്തിത്വമാണ്. ദൈവത്തിലുള്ള പൂർണ്ണമനുഷ്യവ്യക്തിത്വത്തിൽ മനുഷ്യൻ ജീവിക്കണമെന്ന് ദൈവം ആഗ്രഹിക്കുന്നു. അതിനുള്ള മാതൃകയാണ് യേശു. അവനിൽത്തന്നെയാണ് ദൈവത്തിന്റെ സർവ്വസമ്പൂർണ്ണതയും ദേഹരൂപമായിവസിക്കുന്നതെന്ന് എഴുത്തുകാരൻ രേഖപ്പെടുത്തുന്നു. *(പു.നി.കൊലൊസ്സ്യർ 2:9അവനിലല്ലോ ദൈവത്തിന്റെ സർവ്വ സമ്പൂർണ്ണതയും ദേഹരൂപമായി വസിക്കുന്നതു. ).*

മുപ്പതു വയസ്സുവരെയും യേശു ജീവിച്ചത് അവിടുത്തേക്കു മാത്രം ലഭിച്ച പൂർണ്ണമനുഷ്യവ്യക്തിത്വത്തിലായിരുന്നു. എന്നാൽ അഭിഷേകത്തിലൂടെ (ജലസ്നാനത്തിലൂടെ) അവിടുന്ന് പൂർണ്ണദൈവത്വത്തിലേക്ക് മാറ്റപ്പെട്ടു. ഇതിൽ നിന്നുകൊണ്ടാണ് അവിടുന്ന് അത്ഭുതങ്ങൾ ചെയ്തത്.(ദൈവികവും മാനുഷികവുമായ ഏതു കാര്യങ്ങൾ ചെയ്യുവാനും അവിടുത്തേക്ക് വിശ്വാസവും ആവശ്യമില്ല.) ദൈവത്തിലുള്ള രണ്ടു പൂർണ്ണവ്യക്തിത്വങ്ങളും ക്രിസ്തുവിൽ മനുഷ്യർക്ക് കാണാൻകഴിയും. രണ്ടും പരസ്പര പൂരകങ്ങളാണ്. (ഒന്നു മറ്റൊന്നിനെ ദുഷിക്കുന്നില്ല.) പൂർണ്ണമനുഷ്യ വ്യക്തിത്വം എന്നുള്ളതിൽ അത്ഭുതങ്ങൾ ചെയ്യുവാനുള്ള കഴിവ് ഉണ്ടായിരിക്കുകയില്ല. ജീവിതപ്രവർത്തനങ്ങളോ പ്രത്യേകതയുള്ളതും പൂർണ്ണവും ആയിരിക്കും. ചുരുക്കമായി, ദൈവത്തിലുള്ള ദൈവഭാവത്തെയും ദൈവത്തിലുള്ള പൂർണ്ണമനുഷ്യ ഭാവത്തെയും ക്രിസ്തുവിൽ കാണാം. 'അവനിൽ വസിക്കുന്നു എന്ന് പറയുന്നവൻ അവൻ നടന്നതുപോലെ നടക്കണം'

*(1 യോഹന്നാൻ 2:6.അവനിൽ വസിക്കുന്നു എന്നു പറയുന്നവൻ അവൻ നടന്നതുപോലെ നടക്കേണ്ടതാകുന്നു.)*

എന്ന് പറയുമ്പോൾ പാപികളായ മനുഷ്യർ പാപപരിഹാരത്തിനായി ക്രിസ്തുവിന്റെ മരണത്തിന്റെ മാതൃക സ്വീകരിക്കണമെന്നും പിന്നീട് അവിടുന്ന് ജീവിച്ചതുപോലെ ജീവിക്കണം എന്നുമാകുന്നു. പൂർണ്ണമനുഷ്യവ്യക്തിത്വത്തിൽ നിന്നുമാത്രമുള്ള ജീവിതമാണ് മനുഷ്യരിൽനിന്നു യേശുവിലൂടെ ദൈവം ആഗ്രഹിക്കുന്നത്.

*മത്തായി – അദ്ധ്യായം 13:8. മറ്റു ചിലതു നല്ല നിലത്തു വീണു, നൂറും അറുപതും മുപ്പതും മേനിയായി വിളഞ്ഞു.*
*9. ചെവിയുള്ളവൻ കേൾക്കട്ടെ."*

# സത്യവേദപുസ്തകം എന്തുപറയുന്നു?

*2 തിമൊഥെയൊസ് – അദ്ധ്യായം 3:*

*14. നീയോ ഇന്നവരോടു പഠിച്ചു എന്നു ഓർക്കുകയും*
*ക്രിസ്തുയേശുവിങ്കലുള്ള വിശ്വാസത്താൽ നിന്നെ രക്ഷെക്കു*
*ജ്ഞാനിയാക്കുവാൻ മതിയായ തിരുവെഴുത്തുകളെ*
*ബാല്യംമുതൽ അറികയും ചെയ്യുന്നതു കൊണ്ടു*
*15. നീ പഠിച്ചും നിശ്ചയം പ്രാപിച്ചും ഇരിക്കുന്നതിൽ*
*നിലനിൽക്ക.*
*16. എല്ലാതിരുവെഴുത്തും ദൈവശ്വാസീയമാകയാൽ*
*ദൈവത്തിന്റെ മനുഷ്യൻ സകല സൽപ്രവൃത്തിക്കും വക*
*പ്രാപിച്ചു തികഞ്ഞവൻ ആകേണ്ടതിന്നു*
*17. ഉപദേശത്തിന്നും ശാസനത്തിന്നും ഗുണീകരണത്തിന്നും*
*നീതിയിലെ അഭ്യാസത്തിന്നും പ്രയോജനമുള്ളതു ആകുന്നു.*

സങ്കീർത്തനങ്ങൾ – *19:7. യഹോവയുടെ ന്യായപ്രമാണം*
*തികവുള്ളതു; അതു പ്രാണനെ തണുപ്പിക്കുന്നു.*
*യഹോവയുടെ സാക്ഷ്യം വിശ്വാസ്യമാകുന്നു; അതു*
*അല്പബുദ്ധിയെ ജ്ഞാനിയാക്കുന്നു.*

# മനുഷ്യനും വിശ്വാസവും?

*യെശയ്യാവ് 28:29 അതും സൈന്യങ്ങളുടെ യഹോവയിങ്കൽനിന്നു വരുന്നു; അവൻ ആലോചനയിൽ അതിശയവും ജ്ഞാനത്തിൽ ഉൽകൃഷ്ടതയും ഉള്ളവനാകുന്നു.*

സത്യവേദപുസ്തകത്തിൽനിന്നു വെളിപ്പെട്ടുവരുന്ന യിസ്രായേലിന്റെ ദൈവമായ യഹോവയുടെ ഒരു മനോഹരമായ പദ്ധതിയാണ് മനുഷ്യജീവിതവും അവന്റെ ഉള്ളിലെ നിക്ഷേപമായ നിത്യജീവനും. സത്യവേദപുസ്തകത്തിൽ കാണുന്ന സൃഷ്ടിപ്പിന്റെ പൂർണ്ണതക്ക് മുന്നമെതന്നെ മനുഷ്യനെക്കുറിച്ചുള്ള ദൈവാലോചനയെക്കുറിച്ചു ഇങ്ങനെ ഒരു ഭക്തൻ എഴുതിയിരിക്കുന്നു. എന്നാൽ അത് വിശദീകരിക്കുന്നതിനു മുമ്പായി ദൈവത്തെക്കുറിച്ചും ദൈവവചനത്തെക്കുറിച്ചും അൽപ്പം കാര്യങ്ങൾ അറിയേണ്ടതാണ്.

## 1.ദൈവസങ്കല്പം:

ദൈവം ഉണ്ട് എന്നുള്ളത് ഒരു സങ്കൽപ്പവും അത് വിശ്വാസവുമാണ്.അതിനാലാണ് ഈ വചനം ഇപ്രകാരം എഴുതിയിരിക്കുന്നത്.

*ദൈവത്തിന്റെ അടുക്കൽ വരുന്നവൻ ദൈവം ഉണ്ടു എന്നും തന്നെ അന്വേഷിക്കുന്നവർക്കു പ്രതിഫലം കൊടുക്കുന്നു എന്നും വിശ്വസിക്കേണ്ടതല്ലോ. (എബ്രായർ 11:6)*

**2.എന്തുകൊണ്ടാണ് വിശ്വസിക്കണം എന്ന് എഴുതിയിരിക്കുന്നത്?**

യാതൊരു മനുഷ്യന്റെയും അന്വേഷണത്തിനു ഉത്തരമായി ദൈവത്തെ കാണിച്ചുകൊടുക്കാൻ (കാണാൻ) കഴിയാത്തതുകൊണ്ടാണ് വിശ്വസിക്കണം എന്ന് പറയുന്നത്. പുരാതനനെന്ന് മനുഷ്യകുലം കരുതിവരുന്ന ദൈവത്തിന്റെ അസ്ഥിത്വം കാണിച്ചുകൊടുക്കാൻ ശാസ്ത്രത്തിനോ ബുദ്ധിക്കോ യുക്തിക്കോ കഴിയുകയില്ല. അതുകൊണ്ടുതന്നെ മേൽസൂചിപ്പിച്ച കാര്യങ്ങൾ ഉപയോഗിച്ചുകൊണ്ട് ദൈവത്തെക്കുറിച്ചു വെളിപ്പെടുത്തിക്കൊടുക്കാതെയിരിക്കുന്നതാണ് ഉത്തമം എന്ന് ഞാൻ കരുതുന്നുണ്ട്.അതുപോലെതന്നെയാണ്

ശാസ്ത്രമർമ്മം വെളിപ്പെടുത്തിക്കൊടുക്കുവാൻ ദൈവവചനത്തെ ഉപയോഗിക്കതെയിരിക്കുക എന്നുള്ളതും.

## 3.എന്താണ് വിശ്വാസം?

ശാസ്ത്രത്തിനോ ബുദ്ധിക്കോ യുക്തിക്കോ വിപരീതമായതാണ് വിശ്വാസം എന്നുള്ളത്. വിശ്വാസം എന്തെന്ന് എളുപ്പത്തിൽ വെളിപ്പെടുത്തുവാനായി ഒരു വചനത്തെ ആശ്രയിക്കാം.

*വിശ്വാസം എന്നതോ, ആശിക്കുന്നതിന്റെ ഉറപ്പും കാണാത്ത കാര്യങ്ങളുടെ നിശ്ചയവും ആകുന്നു. (എബ്രായർ 11:1)*

സത്യവേദപുസ്തകത്തിന്റെ രണ്ടാംഭാഗമായ പുതിയനിയമത്തിൽ മാത്രമേ ഇപ്രകാരം ഒരു വ്യാഖ്യാനം വിവിധമതഗ്രന്ഥങ്ങൾ വായിക്കുന്നവനു കാണാൻ കഴിയുകയുള്ളു.വിശ്വാസം എന്നുള്ളത് കാര്യങ്ങൾ കാണാൻ കഴിയാത്തത് എങ്കിലും ഉണ്ടെന്നു ഉറപ്പും നിശ്ചയവും ഉള്ളവൻ ആയിരിക്കുക എന്നുള്ളതാണ്. കാര്യങ്ങൾ എന്നുള്ളത് ദൈവം എന്നുള്ളതോ ദൈവത്തിൽനിന്നു ലഭിക്കുന്നതോ ആയ വിഷയങ്ങൾ ആയിരിക്കാം. അതുകൊണ്ടുതന്നെ സത്യവേദപുസ്തകം കാണിച്ചുതരുന്ന പല കാര്യങ്ങളും ബുദ്ധി അംഗീകരിക്കുന്നില്ലെങ്കിലും അത് അങ്ങനെതന്നെയെന്നു ചോദ്യം ചെയ്യൽകൂടാതെ അംഗീകരിക്കുന്നതാണ് വിശ്വാസം. ഇങ്ങനെയല്ലാതെ ലോകജ്ഞാനത്തിൽ ദൈവത്തെക്കുറിച്ചു അന്വേഷിക്കുന്നവർക്ക് ഇങ്ങനെയൊരു താക്കീത് ദൈവം നൽകുന്നു.

*ദൈവത്തിന്റെ ജ്ഞാനത്തിൽ ലോകം ജ്ഞാനത്താൽ ദൈവത്തെ അറിയായ്കകൊണ്ടു വിശ്വസിക്കുന്നവരെ പ്രസംഗത്തിന്റെ ഭോഷത്വത്താൽ രക്ഷിപ്പാൻ ദൈവത്തിന്നു പ്രസാദം തോന്നി. (1കൊരിന്ത്യർ1:21 )*

സത്യവേദം ഒരു വിഡ്ഢിത്തമാണ്* എന്ന് അറിഞ്ഞുകൊണ്ടുവേണം അതിനെ വിമർശിക്കുവാൻ. അതിനാൽ
അത് വിശ്വസിക്കുവാൻ കുരിശിലെ നല്ല കള്ളനെപ്പോലെ ആളുകളെ ദൈവം ഒരുക്കുന്നു.

വിശ്വാസത്തിലൂടെയുള്ള അംഗീകാരം, ശാസ്ത്രം ബുദ്ധി യുക്തി എന്നിവയുടെ സഹായത്തോടെയുള്ള അംഗീകാരം എന്നുള്ളതു രണ്ടും രണ്ടാണ്.

**വിശ്വാസം ഒരു ദൃഷ്ടാന്തത്തിലൂടെ തെളിയിക്കാം.**

**സ്വസ്ഥമായിരുന്നു ഈ എഴുത്തുകൾ വായിക്കുന്ന നിങ്ങളുടെ പുറകിൽ ഒരു കാട്ടാന നിൽപ്പുണ്ടെന്ന് ഞാൻ പറഞ്ഞാൻ നിങ്ങൾ അംഗീകരിക്കുമോ?**

**രണ്ടു വിധത്തിൽ  ഇതിനെ അംഗീകരിക്കാം.**

**1.തിരിഞ്ഞു നോക്കിയിട്ട് കാട്ടാന ഉണ്ടെങ്കിൽ അംഗീകരിക്കുക എന്നുള്ളത്. (ശാസ്ത്രം ബുദ്ധി യുക്തി)**

**2.കാട്ടാന ഇല്ലെങ്കിലും തിരിഞ്ഞു നോക്കാതെ വിശ്വസിച്ചു അംഗീകരിക്കുക എന്നുള്ളത്.(വിശ്വാസം)**

**ദൈവത്തെക്കുറിച്ചും ദൈവഎഴുത്തുകളെക്കുറിച്ചും രണ്ടാമത്തേതു ആയിരിക്കും സ്വീകാര്യം.അതുകൊണ്ട് സത്യവേദത്തെ  ശാസ്ത്രബുദ്ധി കൊണ്ട് നേരിടാതെ ആ ഭോഷത്വത്തെ* (foolishness) വിശ്വസിച്ചു പാപങ്ങളിൽനിന്നു രക്ഷ നേടുക.**

**സത്യവേദപുസ്തകത്തിൽ കാണുന്ന സൃഷ്ടിപ്പിന്റെ പൂർണ്ണതക്ക് മുന്നമെതന്നെ മനുഷ്യനെക്കുറിച്ചുള്ള ദൈവാലോചനയെക്കുറിച്ചു ഇങ്ങനെ ഒരു ഭക്തൻ എഴുതിയിരിക്കുന്നു എന്ന് വായിച്ചുകൊണ്ടാണല്ലോ നാം ഇവിടെ എത്തിച്ചേർന്നത്.ആ ആലോചന ഇപ്രകാരമാണ്.**

*നാം തന്റെ സന്നിധിയിൽ വിശുദ്ധരും നിഷ്കളങ്കരും ആകേണ്ടതിന്നു അവൻ ലോകസ്ഥാപനത്തിന്നു മുമ്പെ നമ്മെ അവനിൽ തിരഞ്ഞെടുത്തു. (എഫെസ്യർ 1:4)*

**മനുഷ്യപ്രകൃതം അവിശുദ്ധവും കളങ്കിതവും ആകുന്നു.ഇപ്രകാരമുള്ള മനുഷ്യന്റെ ഉത്ഭവത്തെക്കുറിച്ച് നാം ആധികാരികമായി അറിയേണ്ടതാണ്.**

**പിന്നീട് വിശദീകരിക്കുന്നതാണ്.*

***യഹൂദമതഗ്രന്ഥം അതിന്റെ പഴയനിയമം മനുഷ്യസൃഷ്ടിപ്പിനെക്കുറിച്ചു ഇങ്ങനെയാണ് വെളിപ്പെടുത്തുന്നത്.(*പഴയനിയമം,പുതിയനിയമം)**

*ഉൽപ്പത്തി 1: 7. ഇങ്ങനെ ദൈവം തന്റെ സ്വരൂപത്തിൽ മനുഷ്യനെ സൃഷ്ടിച്ചു, ദൈവത്തിന്റെ സ്വരൂപത്തിൽ അവനെ സൃഷ്ടിച്ചു, ആണും പെണ്ണുമായി അവരെ സൃഷ്ടിച്ചു.*

ഇങ്ങനെസൃഷ്ടിക്കപ്പെട്ട മനുഷ്യജീവിതത്തിൽ അപൂർണ്ണത കാണാൻ കഴിയുന്നുണ്ട്. അത് എന്തുകൊണ്ടാണ്?

ഇന്നു നാം കാണുന്ന മനുഷനാകട്ടെ ആദിയിൽ സൃഷ്ടിക്കപ്പെട്ട ശരീരത്തോടുകൂടിയോ സ്വഭാവങ്ങളുടെ ഉടമയായോ അല്ല ഇന്നു ജീവിക്കുന്നത്. മനുഷ്യസൃഷ്ടിപ്പിനെക്കുറിച്ചു യഹൂദമതഗ്രന്ഥം അതിന്റെ പഴയനിയമം ഇങ്ങനെയുംകൂടി എഴുതിയിരിക്കുന്നു.

***ഉൽപ്പത്തി 2 : 27. യഹോവയായ ദൈവം നിലത്തെ പൊടികൊണ്ടു മനുഷ്യനെ നിർമ്മിച്ചിട്ടു അവന്റെ മൂക്കിൽ ജീവശ്വാസം ഊതി, മനുഷ്യൻ ജീവനുള്ള ദേഹിയായി തീർന്നു.***

ജീവനുള്ള ദേഹിയായി അല്ലെങ്കിൽ ഒരു ആത്മാവായാണ് ആദിയിൽ മനുഷൻ സൃഷ്ടിക്കപ്പെത്. ഇന്നു നാം കാണുന്ന മനുഷ്യന്റെ ബുദ്ധിയോ ചിന്തകളോ ശാരീരിക സ്വഭാവങ്ങളോ ഇല്ലാത്ത മനുഷ്യൻ ആയിരുന്നു അത്. തന്റെ സൃഷ്ടാവായ ദൈവം നല്കിയ കൽപ്പനകളിൽ തനിക്കു നല്കിയ കല്പ്പനയായ

***"നന്മതിന്മകളെക്കുറിച്ചുള്ള അറിവിന്റെ വൃക്ഷത്തിൻ ഫലം തിന്നരുതു; തിന്നുന്ന നാളിൽ നീ മരിക്കും. "(ഉൽപ്പത്തി 2:17)***

എന്നുള്ള കൽപ്പന കൂടാതെ മറ്റു യാതോരു 'അരുതു'കളും ആ തോട്ടത്തിൽ ഉണ്ടായിരുന്നില്ല. അതിനാലാണ് പിശാചു തന്റെ ഉള്ളിൽ ഉണ്ടായിരുന്ന മോഹംപോലെ മറ്റൊരു മോഹം ആയ ആദാം ഫലം തിന്നുക എന്നുള്ള ആ പ്രവർത്തിയിലേക്ക് അവരെ നയിക്കുവാൻ ഇടയാക്കിയത്. അതുകൊണ്ടുതന്ന പാമ്പിന്റെ രൂപത്തിൽ അവരെ സമീപിച്ച സാത്താന്റെ വാക്കുകൾ കേട്ടതിലൂടെ ഇങ്ങനെയൊരു തീരുമാനത്തിൽ എത്തുവാൻ അവർക്ക് ഇടയായിത്തീർന്നു. സാത്താന്റെ വാക്കുകൾ കേട്ട ഹവ്വാ ഇങ്ങനെയൊരു തീരുമാനത്തിൽ എത്തിയതായി വചനം വെളിപ്പെടുത്തുന്നു.

*ഉൽപ്പത്തി 3:6. ആ വൃക്ഷഫലം തിന്മാൻ നല്ലതും കാണ്മാൻ ഭംഗിയുള്ളതും ജ്ഞാനം പ്രാപിപ്പാൻ കാമ്യവും എന്നു സ്ത്രീ കണ്ടു*

*ഫലം പറിച്ചു തിന്നു ഭർത്താവിന്നും കൊടുത്തു; അവന്നും തിന്നു.*
***(അദ്ധ്യായം 3 വായിക്കുക. https://www.wordproject.org/bibles)***

**ഇത് ചെയ്തതിലൂടെ അവർക്ക് നന്മതിന്മകളെക്കുറിച്ചുള്ള അറിവ് ലഭിക്കുകയും മറ്റൊരു ശാരീരിക മാനസിക അവസ്ഥയിലേക്ക് അവർ എത്തിച്ചേരുകയും ചെയ്തു. ആ ഫലം ഭക്ഷിക്കുന്നതുവരെ അവർക്ക് നന്മതിന്മകളെക്കുറിച്ചോ ജീവനെയും മരണത്തെയുംകുറിച്ചോ അറിവുള്ളവർ ആയിരുന്നില്ല. അവർ കൽപ്പന ലംഘിച്ചതിനുശേഷം ദൈവം ആ ദമ്പതികളുടെ അവസ്ഥയെക്കുറിച്ച് ഇപ്രകാരം അരുളിചെയ്യുന്നുണ്ട്.**

*ഉൽപ്പത്തി 3:6. അപ്പോൾ യഹോവ: മനുഷ്യനിൽ എന്റെ ആത്മാവു സദാകാലവും വാദിച്ചുകൊണ്ടിരിക്കയില്ല; അവൻ ജഡം തന്നേയല്ലോ;*

*ഉൽപ്പത്തി3:22 യഹോവയായ ദൈവം: മനുഷ്യൻ നന്മതിന്മകളെ അറിവാൻ തക്കവണ്ണം നമ്മിൽ ഒരുത്തനെപ്പോലെ ആയിത്തീർന്നിരിക്കുന്നു;*

**ഇപ്രകാരമുള്ള ജഡം എന്ന അവസ്ഥയാണ് ഇന്നത്തെ എല്ലാ മനുഷ്യരിലും നമുക്ക് കാണാൻ കഴിയുക. ആദിയിലെ കല്പ്പനാ ലംഘനത്തിന്റെ ഫലമായാണ് എല്ലാ മനുഷ്യപ്രകൃതവും അവിശുദ്ധവും കളങ്കിതവും ആയിത്തീർന്നത്. ആദാമിന്റെ ശരീരത്തിലേക്ക് ലംഘനത്തിലൂടെ പ്രവേശിച്ച പിശാചിന്റെ വിളഭൂമിയാണ് മനുഷ്യശരീരം. ഇങ്ങനെ ജീവിക്കുന്ന മനുഷ്യന്റെ വീണ്ടെടുപ്പിലൂടെയാണ് അവനെ വിശുദ്ധനും നിഷ്കളങ്കനും ആക്കിത്തീർക്കുന്നത്. അതിനായുള്ള ക്രിസ്തുവിന്റെ നിയമമാണ്(ക്രിസ്തുവിന്റെന്യായപ്രമാണം) അത് നിർവ്വഹിക്കുന്നത്.ആ വീണ്ടെടുപ്പിന്റെ നിയമമാണ് പുതിയനിയമം.**

**ആത്മാവ്(ദേഹി,soul,spirit)എന്നുള്ളത് മനുഷ്യബുദ്ധിക്ക് നിരക്കുന്ന ഒന്നല്ല.ശാസ്ത്രോപകരണങ്ങൾ ഒന്നുകൊണ്ടും അതിനെ കാണിച്ചുകൊടുക്കുക എന്നുള്ളത് സാധ്യമാവില്ല.ദൈവം ഉണ്ട് എന്നുള്ളത് വിശ്വാസംമൂലം അംഗീകരിക്കുന്നതുപോലെയാണ് ഇതിലും നാം ചെയ്യേണ്ടത്.**

**ഇത് തെളിയിക്കപ്പെടേണ്ടത് ആവശ്യമായതിനാൽ ഒരു ഉപമയിലൂടെ അത് പങ്കുവെക്കാം. കുടുംബ ജീവിത തെളിവുകൾ നമുക്ക് അംഗീകരിക്കാതിരിക്കാൻ കഴിയില്ല. ഒരു കുടുംബത്തിലെ വ്യക്തികളിൽ**

ചിലരെ ഇവിടേയ്ക്ക് കൊണ്ടുവരികയാണ്. അച്ഛൻ, മകൾ,ഭർത്താവ്, ഭാര്യ, മകൻ എന്നിവർ ആണവർ.

വിവിധ മതഗ്രന്ഥങ്ങൾ പരിശോധിച്ചതിൽ ഇതിന്റെ വെളിപ്പെടുത്തലിനായി ക്രിസ്തീയമാർഗ്ഗത്തിന്റെ പുസ്തകമായ സത്യവേദപുസ്തകത്തിൽനിന്നു ഇവിടെ ഉദ്ധരിക്കട്ടെ.

പാപപരിഹാരം മതത്തിന്റെ മുഖ്യ ലക്ഷ്യമാണ്. എങ്കിലും പാപപരിഹാരം കാണിച്ചുതരുന്ന ഉപദേശകൻ അതിൽ മാതൃകയായി ഒന്നും തന്നെ ചെയ്യുന്നില്ല.എല്ലാ മതങ്ങളും ഇതേ രീതികൾ തന്നെ പിൻപറ്റുന്നു.എന്നാൽ ക്രിസ്തീയമാർഗ്ഗത്തിൽ പാപപരിഹാരം കാണിച്ചുതരുന്ന ഉപദേശകൻ അതിൽ ഒരു പാപപരിഹാര മാതൃകയാണ് കാണിച്ചുതരുന്നത്. ചിന്തിക്കുന്ന ഒരു വ്യക്തിക്ക് അതിലുള്ള സാംഗത്യം ബുദ്ധികൊണ്ട് അംഗീകരിക്കുന്നതിനു കഴിയും.

ഇസ്ലാമതം ഒഴികെയുള്ള സെമിറ്റിക് സെമിറ്റിക്കേതര മതങ്ങൾ മനുഷ്യനിലെ പാപത്തെ ഒരുപോലെയാണ് നോക്കിക്കാണുന്നത്.എബ്രായനായ അബ്രാഹാമിന്റെ പാരമ്പര്യം ഇല്ലാത്ത മതങ്ങളെയാണ് സെമിറ്റിക്കേതര മതങ്ങൾ എന്ന് പറയുന്നത്. സെമിറ്റിക് മതമായ ഇസ്ലാമതമാകട്ടെ മനുഷ്യനിൽ അപര കർത്തൃത്വമായ പാപം വസിക്കുന്നു എന്നുള്ളത് തത്വത്തിൽ അംഗീകരിക്കുന്നില്ല.എന്നാൽ ഖുർആനിലൂടെ യാത്ര ചെയ്യുന്ന സ്വതന്ത്ര ചിന്താഗതിയുള്ള ഒരു വ്യക്തിക്ക് പാപത്തെ അംഗീകരിക്കത്തക്ക ആയത്തുകൾ കാണാനും കഴിയും.

*ഖുറാൻ സൂറ 33 അഹ്സാബ് 32. 'നബിയുടെ ഭാര്യമാരേ, നിങ്ങൾ മറ്റു സ്ത്രീകളിൽപ്പെട്ട ആരെയുംപോലെ അല്ല. നിങ്ങൾ ഭയഭക്തിയോടെ ജീവിക്കുന്ന പക്ഷം. അതുകൊണ്ട് നിങ്ങൾ അന്യപുരുഷന്മാരുമായി (സംസാരിക്കുമ്പോൾ) സംസാരത്തിൽ സൗമ്യത കാണിക്കരുത്.കാരണം അപ്പോൾ ഹൃദയത്തിൽ രോഗമുള്ളവന് മോഹം തോന്നിയേക്കും'.*

*ഖുറാൻ സൂറ 12 യൂസുഫ് 53 "എന്റെ ശരീരം നിരപരാധിയാണെന്ന് ഞാൻ പറയുന്നില്ല. നിശ്ചയമായും ശരീരം തിന്മചെയ്യാൻ കൂടുതൽ പ്രേരിപ്പിക്കുന്നതാണ്; എന്റെ നാഥൻ അനുഗ്രഹിച്ച ശരീരം ഒഴികെ.*

ഹൃദയരോഗമാകുന്ന, തിന്മക്കു പ്രേരണ നൽകുന്ന ഈ അവസ്ഥയെയാണ് പാപം എന്നു പുതിയനിയമം പറയുന്നത്.

*പു.നി.റോമർ 7:20. ഞാൻ ഇച്ഛിക്കാത്തതിനെ ചെയ്യുന്നു എങ്കിലോ അതിനെ പ്രവർത്തിക്കുന്നതു ഞാനല്ല എന്നിൽ വസിക്കുന്ന പാപമത്രേ.*

**ഒരു ഭവനത്തിലെ പിതാവിനെയും കന്യകയായ മകളെയും ദൈവമായും പാപമില്ലാത്ത ദേഹി(ആത്മാവ്)എന്ന നിലയിലും ഉപമിക്കാം. അതായത് പിതാവ് ദൈവത്തെപ്പോലെയും മകൾ പുരുഷനുമായി ലൈംഗികബന്ധമില്ലാത്ത കന്യകയെപ്പോലെയും. ആദിയിൽ സൃഷ്ടിക്കപ്പെട്ട ആദാം ജീവിച്ചിരുന്ന ഏദെൻതോട്ടം ഒരു ഭവനം പോലെയാണ്.**

**തന്റെ മകളുടെ കന്യകാത്വം നഷ്ടപ്പെടും എന്ന് മനസ്സിലാക്കിക്കൊണ്ടുതന്നെ പിതാവ് തന്റെ മകളെ ഒരു പുരുഷനെ ഏൽപ്പിക്കുന്നു. അതായത് ദൈവം അറിഞ്ഞുകൊണ്ടുതന്നെ ആദാം എന്ന ആത്മാവിനെ പിശാചിനു ഏൽപ്പിക്കുന്നു. കന്യകാത്വം നഷ്ടപ്പെട്ടു മകൾ കുഞ്ഞിനുജന്മം നൽകിയതുപോലെ ജീവനുള്ള ദേഹി എന്നുള്ള പദവി നഷ്ടപ്പെട്ടു ആദാം പൈശാചിക സ്വഭാവങ്ങൾക്കു ജന്മം നൽകുന്നതായി കാണാം.ഈ പാപ അവസ്ഥയാണ് ആത്മാക്കൾ എന്നുള്ള പേരിൽ ജീവിക്കുന്ന മനുഷ്യന്റെ ജീവിതം.**

**$$$$$$$$$$**

